## മുസ്‌ലിങ്ങളും : ഇസ്ലാമിന്റെ മഹത്തായ ധാർമ്മികതയും

**ഇസ്ലാം സത്യ മതമാണ് എങ്കിൽ എന്തുകൊണ്ടാണ് മുസ്‌ലിങ്ങൾ മോശം സ്വഭാവവും പെരുമാറ്റവും പ്രകടിപ്പിക്കുന്നവരും ക്രമക്കേടും അരാജകത്വവും (chaos) അസമത്വവും പിന്നോക്കാവസ്ഥയും മുസ്‌ലിം നാടുകളുടെ പ്രധാന സ്ഥിതിവിശേഷമായി കാണപ്പെടുന്നതും?**

മേൽ പറയുന്ന വിമർശനം ക്രൈസ്തവ മിഷനറികളും യുക്തിവാദികളുമടക്കമുള്ള ഇസ്ലാം വിമർശകരിൽ നിന്നുമുയരുന്ന സ്ഥിരം വിമർശനങ്ങളിലൊന്നാണ് . ആധുനിക രാഷ്ട്രീയ ചുറ്റുപാടുകളും ആഗോളതലത്തിൽ നടക്കുന്ന ഇസ്ലാമോഫോബിയയുടെ ശക്തമായ പ്രചാരണങ്ങളും കൂടിയാകുമ്പോൾ, പ്രത്യക്ഷത്തിൽ ആർക്കും ശരിയാണല്ലോ എന്ന് തോന്നിപ്പോകുന്ന ഒരു വിമർശനം തന്നെയാണ് ഇത്.
അത് ലാക്കാക്കി തന്നെയാണ് വിമർശകരുടെ കലക്കവെള്ളത്തിൽ ഉള്ള ഈ മീൻപിടിത്തവും.

എന്നാൽ വസ്തുതാപരമായി നമ്മൾ ഇതിനെ വിശകലനം ചെയ്യുമ്പോൾ ഇസ്‌ലാമിനെ അതിന്റെ "ചില" അനുയായികളുടെ മാത്രം പെരുമാറ്റത്തിലൂടെ ജഡ്ജ് ചെയ്യുന്നത് പക്ഷപാതവും (bias) വക്രതയും നിറഞ്ഞതും അസത്യത്തോടും വ്യാമോഹങ്ങളോടും ഉള്ള ചായ്‌വു പ്രകടിപ്പിക്കുന്നതുമാണ് എന്നത് ആർക്കും നിഷേധിക്കാനാകില്ല. ഇത്തരം ജഡ്ജ്മെന്റ്കളിൽ മാലിന്യങ്ങളെ മാത്രം പരിഗണിക്കുകയും തിളക്കമുള്ളവയെ അവഗണിക്കുകയും ചെയ്യുന്ന പ്രവണതയാണ് കണ്ടു വരുന്നത് എന്നത് ഒരു യാഥാർഥ്യമാണല്ലോ.

ശരിയായ ന്യായമായ ഒരു പഠനം പക്ഷപാതത്തിൽ നിന്നും വ്യക്തിപരമായ പ്രവണതകളിൽ നിന്നും സ്വതന്ത്രമായിരിക്കണം, മാത്രമല്ല സമഗ്രതയെയും സത്യസന്ധതയെയും അടിസ്ഥാനമാക്കിയുള്ളതുമായിരിക്കണം.
ഒരു ഉദാഹരണമായി പറഞ്ഞാൽ , ഫ്രഞ്ച് വിപ്ലവത്തിന്റെ തത്ത്വങ്ങൾ നെപ്പോളിയന്റെ പ്രവർത്തികളിലൂടെയോ അധിനിവേശ പ്രദേശങ്ങളിൽ ഫ്രാൻസ് നടത്തിയ പ്രവർത്തനങ്ങളിലൂടെയോ വിലയിരുത്തുന്നത് ശരിയാണോ?
അത് അന്യായമാണ്.

എന്നിരുന്നാലും മുസ്‌ലിങ്ങളുടെ
ഇപ്പോഴത്തെ സ്ഥിതിയിലൂടെ തന്നെ ഇസ്‌ലാമിനെ വിധിക്കൽ അനിവാര്യമാണ് എങ്കിൽ നിങ്ങൾ അവരുടെ നാഗരികതയെ കൂടി പരിഗണിക്കണം. യൂറോപ്യൻ ഭരണാധികാരികളും പണ്ഡിതന്മാരും ശാസ്ത്രജ്ഞരും അറിവ് തേടി ഇസ്ലാമിക രാഷ്ട്രങ്ങളിൽ എത്തിയിരുന്ന മഹത്തായ അവരുടെ നാഗരികതയെ !
ഉദാഹരണത്തിന്, അബ്ദുർ-റഹ്മാൻ അൽ നാസിറിന്റെ കാലഘട്ടത്തിൽ, ക്രിസ്ത്യൻ രാജ്യങ്ങൾ
അദ്ദേഹത്തിന് മുന്നിൽ കീഴടങ്ങുകയും അവരുടെ പ്രതിനിധി സംഘങ്ങൾ വഴി പൂർണ്ണമായ സമർപ്പണം പ്രഖ്യാപിക്കുകയും ചെയ്തിരുന്നു. അവർ എല്ലാവരെയും അദ്ദേഹം ദയയോടും സൗമ്യതയോടും കൂടി
സ്വീകരിച്ചു. കുരിശ് യുദ്ധങ്ങളെ പറ്റി നമുക്ക് അറിയാം. ഈജിപ്തിന്റെയും സിറിയയുടെയും ഭരണാധിപനായ സുൽത്താൻ സലാഹുദ്ധീൻ അൽ അയ്യൂബി പരാജിതരായ കുരിശ് സൈന്യങ്ങളോടു സ്വീകരിച്ച നിലപാട് ഇസ്ലാമിന്റെ മഹത്തായ

മാനുഷിക മൂല്യങ്ങളിൽ ഊന്നിക്കൊണ്ടായിരുന്നു .
തന്റെ നാടുകളെ ആക്രമിക്കാൻ വന്ന ആ  ശത്രുസൈന്യത്തിൽ മുറിവേറ്റവരെ പരിചരിക്കാൻ  സ്വൊന്തം ഡോക്ടർമാരെ അയച്ചു കൊടുത്തു അദ്ദേഹം. കുരിശ് സൈന്യം മുസ്‌ലിം നാടുകളിൽ നിന്നും തിരിച്ചുപോകുന്നത് ഈ മഹത്തായ മൂല്യങ്ങൾ തൊട്ടറിഞ്ഞു കൊണ്ടാണ്.

**ഒരു മാനദണ്ഡത്തിന്റെ ആവശ്യകത**

ഇത്തരം വിമർശനങ്ങൾ ഉന്നയിക്കുമ്പോൾ അവിടെ  ഒരു മാനദണ്ഡത്തിന്റെ ആവശ്യകത അനിവാര്യമാണ് . ജഡ്ജ്മെന്റിന് അടിസ്ഥാനമായി യാതൊരുവിധ മാനദണ്ഡങ്ങളും മുന്നോട്ടു വെക്കാതെയുള്ള മുസ്‌ലിംകളുടെ പിന്നോക്കാവസ്ഥയെക്കുറിച്ചുള്ള വിമർശനം തന്നെ അടിസ്ഥാനരഹിതമാണ്.

ചരിത്രത്തിലുടനീളം, പുരോഗതിയുടെയും (progression) പിന്നോക്കാവസ്ഥയുടെയും അർത്ഥം തീരുമാനിക്കുന്നതിൽ ചിന്തകരും തത്ത്വചിന്തകരും വ്യത്യാസപ്പെട്ടിരിക്കുന്നതായി കാണാം..
ഉദാഹരണത്തിന്, പുരാതന ഗ്രീക്ക് ഫിലോസഫറായ പ്ലേറ്റോ (plato) പറഞ്ഞത് പുരോഗതിയെന്നാൽ ജീവിതത്തിൽ പരമമായ ധാർമ്മികതയുടെ (supreme morals) പ്രയോഗമാണ് എന്നാണ്. ഈ ലക്ഷ്യം കൈവരിക്കുന്നതിനു സോഷ്യലിസം എന്ന ആശയത്തെ അദ്ദേഹം മുന്നോട്ടു വെച്ചു.

അത് പോലെ സോഫിസ്റ്റുകൾ (sophists) ഒന്നിനും ഒരു യാഥാർഥ്യവും ഇല്ല എന്ന് പറഞ്ഞു കൊണ്ട് യാഥാർത്ഥ്യത്തിന്റെ നിലനിൽപ്പിനെ (existence of reality) തന്നെ നിഷേധിച്ചതായി കാണാം.
സകലവും ഓരോ വ്യക്തിയെ ആശ്രയിച്ചിരിക്കുന്നു എന്ന് അവർ പറഞ്ഞു.  അതായത്, ഒരു വ്യക്തി യഥാർത്ഥമായി എന്തെങ്കിലും കണ്ടാൽ അത് യാഥാർത്ഥ്യമാണ്. അതേസമയം അത് യാഥാർത്ഥ്യമല്ലെന്നാണ് കാണുന്നത് എങ്കിൽ  അത് യാഥാർത്ഥ്യമല്ല (unreal) എന്നർത്ഥം.

പുരോഗതി എന്നത് ശാരീരിക ആനന്ദങ്ങളുടെയും ഭൗതിക താൽപ്പര്യങ്ങളുടെയും നേട്ടത്തെ സൂചിപ്പിക്കുന്നുവെന്ന് എപ്പിക്യൂറിയൻ വക്താക്കൾ (epicurean advocates) അഭിപ്രായപ്പെടുന്നു.

ഇവ്വിധം അമുസ്ലിങ്ങളായ തത്ത്വചിന്തകരും ആധുനിക കാലഘട്ടത്തിലെ ചിന്തകരും പുരോഗതിയുടെയും പിന്നോക്കാവസ്ഥയുടെയും കൃത്യമായ ആശയങ്ങൾ നിർവചിക്കുന്നതിൽ വ്യത്യാസപ്പെട്ടിരിക്കുന്നതായി കാണാം..

- ഫ്രെഡറിക് നീഷേ (Friedrich Nietzsche) മറ്റൊരു ഉദാഹരണമാണ്. അദ്ദേഹം ക്രിസ്തീയ ധാർമികതയെ വ്യുണപ്പെടുത്തുകയും സൂപ്പർമാന്റെ ധാർമികതയുടെ വക്താവാകുകയും ചെയ്തു. പൊതുജനങ്ങളുടെ ധാർമികതയെ തള്ളുകയും ഉന്നതരുടെ (high classes) ധാർമികതക്ക് വേണ്ടി വാദിക്കുകയും ചെയ്തു.

മറ്റൊരു വ്യക്തിയായ ജീൻ പോൾ സാർത്രെ (jean paul sartre)  എപ്പിക്യൂറിയൻ

വക്താക്കളുടെ ആശയങ്ങളിലേക്ക് ചായ്വ് കാണിച്ച വ്യക്തിയാണ്..

ജൂതൻമാർ മതപരിത്യാഗിയായി പ്രഖ്യാപിച്ച
ജൂത തത്ത്വചിന്തകനായ സ്പിനോസ,
എല്ലാ ശാസ്ത്രങ്ങളും ആത്യന്തിക പൂർണതയെന്ന (ultimate perfection)
ഏക ലക്ഷ്യം നേടുന്നതിനായി നീക്കിവയ്ക്കണം എന്നും
അതിനാൽ, ഈ ലക്ഷ്യത്തിലേക്ക് നയിക്കാത്ത ശാസ്ത്രങ്ങൾ ഒന്നും
പ്രയോജനപ്പെടുന്നില്ല എന്നുമുള്ള
കാഴ്ചപാട് വെച്ചുപുലർത്തി.
ധാർമ്മിക സ്വാതന്ത്ര്യത്തെയും (moral freedom) അദ്ദേഹം നിഷേധിച്ചിരുന്നു.

മാത്രമല്ല, വ്യക്തി (individual), സ്വഭാവം (nature), യുക്തി (reason),
പുരോഗതി (progression) , ആനന്ദം (Pleasure) എന്നീ അഞ്ച് വാക്കുകൾ
ഉൾക്കൊള്ളുന്ന ജ്ഞാനോദയ യുഗത്തിന്റെ (enlightenment age) തത്വങ്ങളെ
അടിസ്ഥാനമാക്കിയാണ് യൂറോപ്യൻ നവോത്ഥാനം ഉണ്ടായത് എന്ന കാര്യം
ചരിത്രപരമായി തന്നെ പ്രസിദ്ധമാണല്ലോ. അതിനാൽ, അത്തരം നവോത്ഥാന
പരിപാടിയിൽ ധാർമ്മിക മൂല്യങ്ങൾക്ക് സ്ഥാനമൊന്നുമില്ല. സന്തോഷമോ
താൽപ്പര്യങ്ങളോ നേടിയെടുക്കുന്നിടത്തോളം കാലം അത്
മറ്റുള്ളവരുടെ നഷ്ടമോ നാശനഷ്ടങ്ങളോ പരിഗണിക്കുന്നില്ല. അതിനാൽ
പാശ്ചാത്യരുടെ കൈകൾ മനുഷ്യരാശിക്കെതിരെ നിരവധി കുറ്റകൃത്യങ്ങൾ
ചെയ്യുന്നതിന് കാരണമായി.

**ഇസ്ലാമിന്റെ വീക്ഷണം :**

ഈ വിഷയത്തിൽ ഇസ്ലാമിന്റെ വീക്ഷണം എന്താണ് എന്ന് പറയാം.
തന്നോടും ജീവിതത്തോടും ലോകത്തോടുമുള്ള മനുഷ്യന്റെ നിലപാട് (Man's stance) ഭേദഗതി (amend) ചെയ്യാനാണ് അല്ലാഹുവിന്റെ യഥാർത്ഥ മതമായ ഇസ്ലാം വന്നത്. അതിനാൽ, ഈ മതത്തിന്റെ അനുയായികളാണ് അന്തർദേശീയമായ (ദേശീയതയുടെ അതിർവരമ്പുകൾ നിശ്ചയിക്കാത്ത) ക്ഷേമം (international welfare), നന്മ,
സത്യം എന്നിവയുടെ തേട്ടക്കാർ. മഹത്തായ മുസ്ലിം ജനതയെ കുറിച്ച് ഖുർആൻ പറയുന്നു :

"നിങ്ങൾ നല്ലതിലേക്ക് ക്ഷണിക്കുകയും നന്മ കൽപിക്കുകയും തിന്മ തടയുകയും ചെയ്യുന്ന ഒരു സമുദായമായിത്തീരണം. അവർ തന്നെയാണ് വിജയികൾ. " (ഖുർആൻ 3:104)

ഇസ്ലാമിൽ പ്രാദേശികതയല്ല, സാർവത്രികതയാണ് (universality)
പുരോഗതിയുടെ സവിശേഷത. ഇസ്ലാമിന്റെ ബാനറിൽ ലോകമെമ്പാടും തുല്യത,
ക്ഷേമം ,സമൃദ്ധി (prosperity) എന്നിവ വ്യാപിച്ചതിന് പിന്നിലെ കാരണം ഇതായിരുന്നു.
അതിനാൽ, ഇസ്ലാമിന്റെ അന്തർദേശീയമായ ഈ രാഷ്ട്രം വിജയകരമായി
സ്ഥാപിക്കപ്പെട്ടു.

പ്ലേറ്റോ പ്രഖ്യാപിച്ച " റിപ്പബ്ലിക്ക് " കണ്ടെത്തുന്നതിൽ അദ്ദേഹം പരാജയപ്പെട്ടു.

ചുരുക്കത്തിൽ, പുരോഗതിയെ പറ്റിയുള്ള ഇസ്‌ലാമിക മാനദണ്ഡം നിശ്ചയിക്കപ്പെട്ടിട്ടുള്ളത് തുല്യത, നന്മ, സമൃദ്ധി എന്നിവ ലോകം മുഴുവൻ അതിജയിക്കുന്നത് വരെ മനുഷ്യൻ സ്വന്തത്തെയും മറ്റുള്ളവരെയും സംസ്കരിക്കുകയും ഭേദഗതി ചെയ്യുകയും ചെയ്യണമെന്ന തത്വത്തെ ആശ്രയിച്ചാണ്...

**മുസ്‌ലിങ്ങളുടെ ധാർമികത :**
എന്താണ് മുസ്‌ലിങ്ങളുടെ ധാർമികത? അല്ലെങ്കിൽ മുസ്‌ലിങ്ങളിൽ ഉണ്ടായിത്തീരണം എന്ന് ലോകസൃഷ്ടാവ് കല്പിച്ച ധാർമികത? അത് നമുക്ക് പരിശോധിക്കാം.

ഇസ്‌ലാമിന്റെ പ്രവാചകൻ മുഹമ്മദ് (സ:അ) തന്റെ ദൗത്യത്തിന്റെ ലക്ഷ്യം വ്യക്തമാക്കിയതിങ്ങനെയാണ് :

"നിശ്ചയമായും , എല്ലാ നല്ല ധാർമ്മികതകളെയും (ഗുണങ്ങളെയും) പരിപൂർണ്ണമാക്കുന്നതിന് വേണ്ടിയാണ് എന്നെ (അല്ലാഹു) അയച്ചിട്ടുള്ളത് "

ഖുർആനിൽ അത്യുന്നതനായ അല്ലാഹു
മനുഷ്യനിന്റെ ധാർമിക ലക്ഷ്യങ്ങൾ ചൂണ്ടിക്കാണിക്കുന്നത് കാണുക :

[ഖുർആൻ 16:90]
"തീർച്ചയായും അല്ലാഹു കൽപിക്കുന്നത് നീതി പാലിക്കുവാനും നൻമചെയ്യുവാനും കുടുംബബന്ധമുള്ളവർക്ക് (സഹായം) നൽകുവാനുമാണ് . അവൻ വിലക്കുന്നത് നീചവൃത്തിയിൽ നിന്നും ദുരാചാരത്തിൽ നിന്നും അതിക്രമത്തിൽ നിന്നുമാണ്. നിങ്ങൾ ചിന്തിച്ചു ഗ്രഹിക്കുവാൻ വേണ്ടി അവൻ നിങ്ങൾക്കു ഉപദേശം നൽകുന്നു."

പ്രത്യക്ഷത്തിൽ, മുകളിലുള്ള ഖുർആൻ വാക്യത്തിൽ മൂന്ന് കല്പ്പനകളും മൂന്ന് വിലക്കുകളും ഉൾപ്പെടുന്നു. സൂറത്തുൽ അൻആമിൽ (ആറാം അധ്യായം) അത്യുന്നതനായ അല്ലാഹു പത്ത് നിർദ്ദേശങ്ങൾ പ്രഖ്യാപിക്കുന്നുണ്ട് :

[ഖുർആൻ 6:151-53] (നബിയേ,) പറയുക: നിങ്ങൾ വരൂ! നിങ്ങളുടെ രക്ഷിതാവ് നിങ്ങളുടെ മേൽ നിഷിദ്ധമാക്കിയത് നിങ്ങൾക്ക് ഞാൻ പറഞ്ഞ് കേൾപിക്കാം. അവനോട് യാതൊന്നിനെയും നിങ്ങൾ പങ്കചേർക്കരുത്. മാതാപിതാക്കൾക്ക് നൻമചെയ്യണം. ദാരിദ്ര്യം കാരണമായി സ്വന്തം മക്കളെ നിങ്ങൾ കൊന്നുകളയരുത്. നാമാണ് നിങ്ങൾക്കും അവർക്കും ആഹാരം തരുന്നത്. പ്രത്യക്ഷവും പരോക്ഷവുമായ നീചവൃത്തികളെ നിങ്ങൾ സമീപിച്ച് പോകരുത്. അല്ലാഹു പരിപാവനമാക്കിയ ജീവനെ ന്യായപ്രകാരമല്ലാതെ നിങ്ങൾ ഹനിച്ചുകളയരുത്. നിങ്ങൾ ചിന്തിച്ച് മനസ്സിലാക്കുവാൻ വേണ്ടി. അവൻ (അല്ലാഹു) നിങ്ങൾക്ക് നൽകിയ ഉപദേശമാണത്. ഏറ്റവും ഉത്തമമായ മാർഗത്തിലൂടെയല്ലാതെ നിങ്ങൾ അനാഥയുടെ സ്വത്തിനെ സമീപിച്ചു പോകരുത്. അവന്ന് കാര്യപ്രാപ്തി എത്തുന്നത് വരെ (നിങ്ങൾ അവന്റെ രക്ഷാകർത്തൃത്വം ഏറ്റെടുക്കണം.) നിങ്ങൾ നീതിപൂർവ്വം അളവും തൂക്കവും തികച്ചുകൊടുക്കണം. ഒരാൾക്കും അയാളുടെ കഴിവിലുപരിയായി നാം ബാധ്യത ചുമത്തുന്നതല്ല. നിങ്ങൾ സംസാരിക്കുകയാണെങ്കിൽ നീതി പാലിക്കുക. അതൊരു

ബന്ധുവിന്റെ കാര്യത്തിലായിരുന്നാൽ പോലും. അല്ലാഹുവോടുള്ള കരാർ നിങ്ങൾ നിറവേറ്റുക. നിങ്ങൾ ശ്രദ്ധിച്ച് മനസ്സിലാക്കുവാൻ വേണ്ടി അല്ലാഹു നിങ്ങൾക്ക് നൽകിയ ഉപദേശമാണത്. ഇതത്രെ എന്റെ നേരായ പാത. നിങ്ങൾ അത് പിന്തുടരുക. മറ്റുമാർഗങ്ങൾ പിൻപറ്ററുത്. അവയൊക്കെ അവന്റെ (അല്ലാഹുവിന്റെ) മാർഗത്തിൽ നിന്ന് നിങ്ങളെ ചിതറിച്ച് കളയും. നിങ്ങൾ സൂക്ഷ്മത പാലിക്കാൻ വേണ്ടി അവൻ നിങ്ങൾക്ക് നൽകിയ ഉപദേശമാണത്.

മുകളിലുള്ള പത്ത് നിർദ്ദേശങ്ങളിൽ അഞ്ച് കല്പ്പനകളും അഞ്ച് വിലക്കുകളും അടങ്ങിയിരിക്കുന്നു:

*അഞ്ച് വിലക്കുകൾ:*

1. അല്ലാഹുവിന് തുല്യമായി അവനോടു ഒന്നിനെയും പങ്കുചേർക്കരുത്
2. ആവശ്യത്തിന്റെ തേട്ടം അനുസരിച്ചു നിങ്ങൾ നിങ്ങളുടെ മക്കളെ കൊല്ലരുത്,
3. വൃത്തികെട്ട പ്രവൃത്തികളോട് അടുക്കരുത്,
4. അല്ലാഹു പവിത്രമാക്കിയ ജീവനെ ന്യായമില്ലാതെ കൊല്ലരുത്,
5. അനാഥയുടെ സ്വത്തിൽ വഞ്ചന കാട്ടരുത്

*അഞ്ചു കല്പ്പനകൾ :*

1. മാതാപിതാക്കൾക്ക് നന്മ ചെയ്യുക ,
2. (പൂർണ്ണമായ) നീതിയോടെ വ്യവഹാരങ്ങളിൽ അളവും തൂക്കവും തികച്ചുകൊടുക്കുക
3. സംസാരിക്കുമ്പോഴെല്ലാം നീതിപൂർവ്വം സംസാരിക്കുക,
4. അല്ലാഹുവുമായുള്ള കരാർ  നിറവേറ്റുക
5. മുഹമ്മദ് നബിയുടെ പാതയെ നേരായ നിലയിൽ പിന്തുടരുക.

മേൽപ്പറഞ്ഞ ഖുർആൻ വചനങ്ങൾ വ്യക്തിയുടെ ജീവിതത്തിൽ പ്രതിഫലിക്കുന്നതിലൂടെ  നീതി, സത്യം, സമത്വം, പുണ്യം,നല്ല ധാർമ്മികത (good morals) എന്നിവ എല്ലായിടങ്ങളിലേക്കും വ്യാപിപ്പിക്കുന്നതിലേക്കാണ് ഖുർആന്റെ നിർദ്ദേശങ്ങൾ ലക്ഷ്യമിടുന്നതെന്ന് നമ്മൾ പ്രതേകം ശ്രദ്ധിക്കേണ്ടതുണ്ട്. ഇസ്ലാമിക ധാർമ്മികത വിശദീകരിക്കുന്ന മറ്റ് ഖുർആൻ വാക്യങ്ങളും പരിശോധിക്കാം :

[ഖുർആൻ 17 :27-29]
തന്നെയല്ലാതെ നിങ്ങൾ ആരാധിക്കരുതെന്നും, മാതാപിതാക്കൾക്ക് നൻമചെയ്യണമെന്നും നിൻറെ രക്ഷിതാവ് വിധിച്ചിരിക്കുന്നു. അവരിൽ ( മാതാപിതാക്കളിൽ ) ഒരാളോ അവർ രണ്ട് പേരും തന്നെയോ നിൻറെ അടുക്കൽ വെച്ച് വാർദ്ധക്യം പ്രാപിക്കുകയാണെങ്കിൽ അവരോട് നീ ഛെ എന്ന് പറയുകയോ, അവരോട് കയർക്കുകയോ ചെയ്യരുത്. അവരോട് നീ മാന്യമായ വാക്ക് പറയുക. കാരുണ്യത്തോട് കൂടി എളിമയുടെ ചിറക് നീ അവർ ഇരുവർക്കും

താഴ്ത്തികൊടുക്കുകയും ചെയ്യുക. എന്റെ രക്ഷിതാവേ, ചെറുപ്പത്തിൽ ഇവർ ഇരുവരും എന്നെ പോറ്റിവളർത്തിയത് പോലെ ഇവരോട് നീ കരുണ കാണിക്കണമേ എന്ന് നീ പറയുകയും ചെയ്യുക. നിങ്ങളുടെ രക്ഷിതാവ് നിങ്ങളുടെ മനസ്സുകളിലുള്ളത് നല്ലവണ്ണം അറിയുന്നവനാണ്. നിങ്ങൾ നല്ലവരായിരിക്കുന്ന പക്ഷം തീർച്ചയായും അവൻ ഖേദിച്ചുമടങ്ങുന്നവർക്ക് ഏറെ പൊറുത്തുകൊടുക്കുന്നവനാകുന്നു. കുടുംബബന്ധമുള്ളവന്ന് അവന്റെ അവകാശം നീ നൽകുക. അഗതിക്കും വഴിപോക്കന്നും ( അവരുടെ അവകാശവും ) . നീ ( ധനം ) ദുർവ്യയം ചെയ്ത് കളയരുത്. തീർച്ചയായും ദുർവ്യയം ചെയ്യുന്നവർ പിശാചുക്കളുടെ സഹോദരങ്ങളാകുന്നു. പിശാച് തന്റെ രക്ഷിതാവിനോട് ഏറെ നന്ദികെട്ടവനാകുന്നു. നിന്റെ രക്ഷിതാവിങ്കൽ നിന്ന് നീ ആഗ്രഹിക്കുന്ന അനുഗ്രഹം തേടിക്കൊണ്ട് നിനക്കവരിൽ നിന്ന് തിരിഞ്ഞുകളയേണ്ടി വരുന്ന പക്ഷം, നീ അവരോട് സൗമ്യമായ വാക്ക് പറഞ്ഞ് കൊള്ളുക നിന്റെ കൈ നീ പിരടിയിലേക്ക് ബന്ധിക്കപ്പെട്ടതാക്കരുത്. അത് ( കൈ ) മുഴുവനായങ്ങ് നീട്ടിയിടുകയും ചെയ്യരുത്. അങ്ങനെ ചെയ്യുന്ന പക്ഷം നീ നിന്ദിതനും കഷ്ടപ്പെട്ടവനുമായിരിക്കേണ്ടിവരും.

[ഖുർആൻ 31:12-19]
ലുഖ്മാന് നാം തത്വജ്ഞാനം നൽകുകയുണ്ടായി, നീ അല്ലാഹുവോട് നന്ദികാണിക്കുക. ആർ നന്ദികാണിച്ചാലും തന്റെ ഗുണത്തിനായി തന്നെയാണ് അവൻ നന്ദികാണിക്കുന്നത്. വല്ലവനും നന്ദികേട് കാണിക്കുകയാണെങ്കിൽ തീർച്ചയായും അല്ലാഹു പരാശ്രയമുക്തനും സ്തുത്യർഹനുമാകുന്നു. (എന്ന് അദ്ദേഹത്തോട് നാം അനുശാസിച്ചു.) ലുഖ്മാൻ തന്റെ മകന് സദുപദേശം നൽകികൊണ്ടിരിക്കെ അവനോട് ഇപ്രകാരം പറഞ്ഞ സന്ദർഭം (ശ്രദ്ധേയമാകുന്നു:) എന്റെ കുഞ്ഞുമകനേ, നീ അല്ലാഹുവോട് പങ്കുചേർക്കരുത്. തീർച്ചയായും അങ്ങനെ പങ്കുചേർക്കുന്നത് വലിയ അക്രമം തന്നെയാകുന്നു. മനുഷ്യന് തന്റെ മാതാപിതാക്കളുടെ കാര്യത്തിൽ നാം അനുശാസനം നൽകിയിരിക്കുന്നു- ക്ഷീണത്തിനുമേൽ ക്ഷീണവുമായിട്ടാണ് മാതാവ് അവനെ ഗർഭം ചുമന്ന് നടന്നത്. അവന്റെ മുലകുടി നിർത്തുന്നതാകട്ടെ രണ്ടുവർഷം കൊണ്ടുമാണ്- എന്നോടും നിന്റെ മാതാപിതാക്കളോടും നീ നന്ദികാണിക്കൂ. എന്റെ അടുത്തേക്കാണ് (നിന്റെ) മടക്കം. നിനക്ക് യാതൊരു അറിവുമില്ലാത്ത വല്ലതിനെയും എന്നോട് നീ പങ്കുചേർക്കുന്ന കാര്യത്തിൽ അവർ ഇരുവരും നിന്റെ മേൽ നിർബന്ധം ചെലുത്തുന്ന പക്ഷം അവരെ നീ അനുസരിക്കരുത്. ഇഹലോകത്ത് നീ അവരോട് നല്ലനിലയിൽ സഹവസിക്കുകയും, എന്നിലേക്ക് മടങ്ങിയവരുടെ മാർഗം നീ പിന്തുടരുകയും ചെയ്യുക. പിന്നെ എന്റെ അടുത്തേക്കാകുന്നു നിങ്ങളുടെ മടക്കം. അപ്പോൾ നിങ്ങൾ പ്രവർത്തിച്ചിരുന്നതിനെപ്പറ്റി ഞാൻ നിങ്ങളെ വിവരമറിയിക്കുന്നതാണ്. എന്റെ കുഞ്ഞുമകനേ, തീർച്ചയായും അത് (കാര്യം) ഒരു കടുക് മണിയുടെ തൂക്കമുള്ളതായിരുന്നാലും, എന്നിട്ടത് ഒരു പാറക്കല്ലിനുള്ളിലോ ആകാശങ്ങളിലോ ഭൂമിയിലോ എവിടെ തന്നെ ആയാലും അല്ലാഹു അത് കൊണ്ടുവരുന്നതാണ്. തീർച്ചയായും അല്ലാഹു നയജ്ഞനും സൂക്ഷ്മജ്ഞനുമാകുന്നു. എന്റെ കുഞ്ഞുമകനേ, നീ നമസ്കാരം മുറപോലെ നിർവഹിക്കുകയും സദാചാരം കൽപിക്കുകയും ദുരാചാരത്തിൽ നിന്ന് വിലക്കുകയും, നിനക്ക് ബാധിച്ച വിഷമങ്ങളിൽ ക്ഷമിക്കുകയും ചെയ്യുക. തീർച്ചയായും ഖണ്ഡിതമായി നിർദേശിക്കപ്പെട്ട കാര്യങ്ങളിൽ പെട്ടതത്രെ അത്. നീ (അഹങ്കാരത്തോടെ) മനുഷ്യരുടെ നേർക്ക് നിന്റെ കവിൾ തിരിച്ചുകളയരുത്. ഭൂമിയിലൂടെ നീ പൊങ്ങച്ചം

കാട്ടി നടക്കുകയും അരുത്. ദുരഭിമാനിയും പൊങ്ങച്ചക്കാരനുമായ യാതൊരാളെയും അല്ലാഹു ഇഷ്ടപ്പെടുകയില്ല. നിൻറെ നടത്തത്തിൽ നീ മിതത്വം പാലിക്കുക. നിൻറെ ശബ്ദം നീ ഒതുക്കുകയും ചെയ്യുക. തീർച്ചയായും ശബ്ദങ്ങളുടെ കൂട്ടത്തിൽ ഏറ്റവും വെറുപ്പുളവാക്കുന്നത് കഴുതയുടെ ശബ്ദമത്രെ.

ഇസ്‌ലാമിൽ ധാർമ്മികത പൊതു സ്വഭാവമുള്ളതാണെന്നത് ശ്രദ്ധേയമാണ്.
അതായത്, ഈ ധാർമ്മികത അനുസരിച്ച് മുസ്‌ലിംകൾ മുസ്ലിങ്ങളോട് മാത്രമല്ല, മുഴുവൻ ജനങ്ങളോടും - അവരുടെ മതം, വംശം, ലിംഗഭേദം എന്നിവ പരിഗണിക്കാതെ ധാർമികമായി ഇടപെടേണ്ടതുണ്ട്. ഈ ഭാഗത്ത് ഒരു കാര്യം പ്രതേകം താരതമ്യം ചെയ്യുന്നത് നന്നായിരിക്കും. മുസ്‌ലിം നാടുകളിലെ മുസ്ലിങ്ങളുടെ ധാർമികതയെ വിമർശിക്കുന്ന ക്രൈസ്തവ മിഷനറികൾ,
മുസ്‌ലിങ്ങളിൽ ഉണ്ടാകണം എന്ന് ഇസ്ലാം അനുശാസിക്കുന്ന "ഇസ്ലാമിന്റെ" ധാർമികതയുടെ പാഠങ്ങളെ കാണുന്നില്ല എന്നതും ബൈബിളിലെ ചില "ധാർമിക" പാഠങ്ങളുടെ നേരെ കണ്ണടക്കുന്നു എന്നതും വിരോധാഭാസമാണ്.

ഉദാഹരണത്തിന് ബൈബിളിലെ ഒരു വചനം കാണുക :

[നിയമാവർത്തനം 23 : 20]
വിദേശീയനു പലിശയ്ക്കു കടംകൊടുക്കാം. എന്നാൽ, നിൻെറ സഹോദരനിൽനിന്നു പലിശ വാങ്ങരുത്. നീ കൈവശമാക്കാൻ പോകുന്ന ദേശത്ത് നിൻെറ സകല പ്രവൃത്തികളിലും നിൻെറ ദൈവമായ കർത്താവ് നിന്നെ അനുഗ്രഹിക്കേണ്ടതിനാണിത്.

അതനുസരിച്ച് ഈ ബൈബിൾ നിർദ്ദേശങ്ങൾ അതിന്റെ അനുയായികൾ തമ്മിൽ പലിശ എന്ന "പാപകരമായ അധാർമികമായ" ഇടപാടിനെ വിലക്കുകയും അതേസമയം വിദേശികളുമായി (മറ്റ് മതങ്ങളിൽ പെട്ടവർ) പലിശ ഇടപാടുകൾ നടത്തുന്നതിൽ തെറ്റില്ല എന്ന് പഠിപ്പിക്കുകയും ചെയ്യുകയാണ്.

**ഇസ്ലാമിലെ ധാർമികതയുടെ ലക്ഷ്യങ്ങൾ :**

ഇസ്‌ലാമിലെ ധാർമ്മികത, വ്യക്തിയുടെ ആത്മാവും മനസ്സും ശരീരവും തിരുത്തുകയും ശുദ്ധീകരിക്കുകയും
മുഴുവൻ ലോകത്തെയും സംസ്കരിക്കാനും ഉദ്ദേശിച്ചുള്ളതാണ്.

ആത്മാവിന്റെ ശുദ്ധീകരണത്തെക്കുറിച്ച് പറയുന്ന ഖുർആൻ വചനങ്ങൾ കാണുക :

[ഖുർആൻ 91:7-10] മനുഷ്യാസ്തിത്വത്തെയും അതിനെ സംവിധാനിച്ച രീതിയെയും തന്നെയാണ് സത്യം. എന്നിട്ട് അതിന്ന് അതിന്റെ ദുഷ്ടതയും അതിന്റെ സൂക്ഷ്മതയും സംബന്ധിച്ച് അവൻ ബോധം നൽകുകയും ചെയ്തിരിക്കുന്നു. തീർച്ചയായും

അതിനെ (അസ്തിത്വത്തെ) പരിശുദ്ധമാക്കിയവൻ വിജയം കൈവരിച്ചു. അതിനെ കളങ്കപ്പെടുത്തിയവൻ തീർച്ചയായും നിർഭാഗ്യമടയുകയും ചെയ്തു.

മനസ്സിനെ സംബന്ധിച്ചിടത്തോളം,  ഖുർആൻ ജനങ്ങളോട് സത്യത്തിലേക്ക് എത്തിച്ചേരാനായി ചിന്തിക്കാനും മനസ്സിനെ ഉപയോഗിക്കാനും പറയുന്നു. ഉദാഹരണത്തിന്, സത്യം മനസിലാക്കാൻ മനസ്സിനെ ഉപയോഗിക്കാത്ത ചില ആളുകളെ ഇത് നിന്ദിക്കുന്നു. ഖുർആൻ പറയുന്നു :

[ഖുർആൻ 2:170]
അല്ലാഹു അവതരിപ്പിച്ചത് നിങ്ങൾ പിൻ പറ്റി ജീവിക്കുക എന്ന് അവരോട് ആരെങ്കിലും പറഞ്ഞാൽ, അല്ല, ഞങ്ങളുടെ പിതാക്കൾ സ്വീകരിച്ചതായി കണ്ടതേ ഞങ്ങൾ പിൻ പറ്റുകയുള്ളൂ എന്നായിരിക്കും അവർ പറയുന്നത്. അവരുടെ പിതാക്കൾ യാതൊന്നും ചിന്തിച്ച് മനസ്സിലാക്കാത്തവരും നേർവഴി,കണ്ടെത്താത്തവരുമായിരുന്നെങ്കിൽ പോലും (അവരെ പിൻ പറ്റുകയാണോ?)

ശുദ്ധീകരണത്തെയും  സൗന്ദര്യവത്കരണത്തെയും സംബന്ധിച്ച് ഖുർആൻ പറയുന്നു :

[ഖുർആൻ 7:26]
ആദം സന്തതികളേ, നിങ്ങൾക്കു നാം നിങ്ങളുടെ ഗോപ്യസ്ഥാനങ്ങൾ മറയ്ക്കാനുതകുന്ന വസ്ത്രവും അലങ്കാരവസ്ത്രവും നൽകിയിരിക്കുന്നു. ധർമ്മനിഷ്ഠയാകുന്ന വസ്ത്രമാകട്ടെ അതാണു കൂടുതൽ ഉത്തമം. അവർ ശ്രദ്ധിച്ച് മനസ്സിലാക്കാൻ വേണ്ടി അല്ലാഹു അവതരിപ്പിക്കുന്ന തെളിവുകളിൽ പെട്ടതത്രെ അത്.

[ഖുർആൻ 7:31-32]
ആദം സന്തതികളേ, എല്ലാ ആരാധനാലയത്തിങ്കലും (അഥവാ എല്ലാ ആരാധനാവേളകളിലും) നിങ്ങൾക്ക് അലങ്കാരമായിട്ടുള്ള വസ്ത്രങ്ങൾ ധരിച്ചുകൊള്ളുക നിങ്ങൾ തിന്നുകയും കുടിക്കുകയും ചെയ്തു കൊള്ളുക. എന്നാൽ നിങ്ങൾ ദുർവ്യയം ചെയ്യരുത്. ദുർവ്യയം ചെയ്യുന്നവരെ അല്ലാഹു ഇഷ്ടപ്പെടുകയേയില്ല. (നബിയേ,) പറയുക: അല്ലാഹു അവന്റെ ദാസൻമാർക്ക് വേണ്ടി ഉൽപാദിപ്പിച്ചിട്ടുള്ള അലങ്കാര വസ്തുക്കളും വിശിഷ്ടമായ ആഹാരപദാർത്ഥങ്ങളും നിഷിദ്ധമാക്കിയതാരാണ്? പറയുക: അവ ഐഹികജീവിതത്തിൽ സത്യവിശ്വാസികൾക്ക് അവകാശപ്പെട്ടതാണ്. ഉയിർത്തെഴുന്നേൽപിന്റെ നാളിൽ അവർക്കുമാത്രമുള്ളതുമാണ്. മനസ്സിലാക്കുന്ന ആളുകൾക്ക് വേണ്ടി അപ്രകാരം നാം തെളിവുകൾ വിശദീകരിക്കുന്നു.

പ്രവാചക വചനങ്ങളിൽ ഇങ്ങനെ കാണാം :

- ☐ "അല്ലാഹു ഭംഗിയുള്ളവനാണ്. അവൻ ഭംഗിയെ ഇഷ്ടപ്പെടുന്നു. " (മുസ്‌ലിം)

- ☐ " നിശ്ചയമായും അത്യുന്നതനായ അല്ലാഹു നന്മയുള്ളവനും നന്മയെ ഇഷ്ടപ്പെടുന്നവനുമാണ്. അവൻ ശുദ്ധിയുള്ളവനും ശുചിത്വത്തെ ഇഷ്ടപ്പെടുന്നവനുമാണ്. അവൻ ഉദാരനും ഉദാരത ഇഷ്ടപ്പെടുന്നവനുമാണ്.

അവൻ ആഥിത്യമരുളുന്നവനും ആഥിത്യമര്യാദയെ ഇഷ്ടപ്പെടുന്നവനുമാണ്. അതിനാൽ നിങ്ങൾ നിങ്ങളുടെ മുറികൾ പരിപാലിക്കുകയും മുറ്റങ്ങൾ വൃത്തിയാക്കുകയും ചെയ്യണം. ജൂതന്മാരെപ്പോലെയാകരുത്. " " (തിർമിദി)

ഇസ്‌ലാമിക ധാർമ്മികതയുടെ ലക്ഷ്യങ്ങളിലൊന്നാണ് പൂർണത (perfection). ഖുർആനിലെ ഒന്നിലധികം വാക്യങ്ങളിൽ ഈ ലക്ഷ്യം നിലനിർത്തുന്നു. ചില ഉദാഹരണങ്ങൾ കാണുക :

[ഖുർആൻ 16:75-76] മറ്റൊരാളുടെ ഉടമസ്ഥതയിലുള്ള, യാതൊന്നിനും കഴിവില്ലാത്ത ഒരു അടിമയെയും, നമ്മുടെ വകയായി നാം നല്ല ഉപജീവനം നൽകിയിട്ട് അതിൽ നിന്ന് രഹസ്യമായും പരസ്യമായും ചെലവഴിച്ച് കൊണ്ടിരിക്കുന്ന ഒരാളെയും അല്ലാഹു ഉപമയായി എടുത്തുകാണിക്കുന്നു. ഇവർ തുല്യരാകുമോ? അല്ലാഹുവിന് സ്തുതി. പക്ഷെ, അവരിൽ അധികപേരും മനസ്സിലാക്കുന്നില്ല.(ഇനിയും) രണ്ട് പുരുഷൻമാരെ അല്ലാഹു ഉപമയായി എടുത്തുകാണിക്കുന്നു. അവരിൽ ഒരാൾ യാതൊന്നിനും കഴിവില്ലാത്ത ഊമയാകുന്നു. അവൻ തന്റെ യജമാനന് ഒരു ഭാരവുമാണ്. അവനെ എവിടേക്ക് തിരിച്ചുവിട്ടാലും അവൻ യാതൊരു നൻമയും കൊണ്ട് വരില്ല. അവനും, നേരായ പാതയിൽ നിലയുറപ്പിച്ചുകൊണ്ട് നീതി കാണിക്കാൻ കൽപിക്കുന്നവനും തുല്യരാകുമോ?

[ഖുർആൻ 39:9]
അതല്ല, പരലോകത്തെ പറ്റി ജാഗ്രത പുലർത്തുകയും, തന്റെ രക്ഷിതാവിന്റെ കാരുണ്യം ആശിക്കുകയും ചെയ്തു കൊണ്ട് സാഷ്ടാംഗം ചെയ്തും, നിന്നു പ്രാർത്ഥിച്ചും രാത്രി സമയങ്ങളിൽ കീഴ്‌വണക്കം ചെയ്യുന്നവനോ (അതല്ല സത്യനിഷേധിയോ ഉത്തമൻ?) പറയുക: അറിവുള്ളവരും അറിവില്ലാത്തവരും സമമാകുമോ? ബുദ്ധിമാൻമാർ മാത്രമേ ആലോചിച്ചു മനസ്സിലാക്കുകയുള്ളൂ.

ചുരുക്കത്തിൽ ഇസ്‌ലാമിലെ ധാർമ്മികത രണ്ട് പ്രധാന ലക്ഷ്യങ്ങൾ കൈവരിക്കാനാണ് ഉദ്ദേശിക്കുന്നത് എന്ന് മനസ്സിലാകുന്നു. അതായത് സൗന്ദര്യവൽക്കരണവും പൂർണതയും.

**മുസ്ലിമും പാശ്ചാത്യ സമൂഹങ്ങളും :**

മുസ്‌ലിം സ്ത്രീ കറുത്ത പർദ്ദക്കുള്ളിൽ സ്വാതന്ത്ര്യം നിഷേധിക്കപ്പെട്ടു അകത്തളത്തിൽ അടിച്ച് ഒതുക്കപ്പെട്ടു കഴിയുകയാണ് എന്ന കാലപഴക്കം ചെന്ന പാശ്ചാത്യ വിമർശനങ്ങൾ തന്നെയാണ് ഇന്നും നമ്മുടെ നാട്ടിലെ സോ കോൾഡ് ബുദ്ധിജീവികൾക്കടക്കം പറയാനുള്ളത് എന്നത് കൊണ്ടും പാശ്ചാത്യ വനിതകൾ തന്നെയാണ് ഇന്നും നമ്മുടെ നാട്ടിലെ "പുരോഗമന" ഫെമിനിസ്റ്റ്കളുടെ റോൾമോഡൽ എന്നത് കൊണ്ടും അവരെ കുറിച്ച് ഒന്ന് രണ്ടു കാര്യങ്ങൾ പറയാം എന്ന് തോന്നുന്നു.

പാശ്ചാത്യ സമൂഹങ്ങളിൽ, ഓരോ വ്യക്തിയും മറ്റുള്ളവരുടെ അവകാശങ്ങൾ പരിഗണിക്കാതെ വ്യക്തിപരമായ താൽപര്യം തേടുന്നു. അതുപോലെ, പാശ്ചാത്യ

രാജ്യങ്ങൾ തുല്യതയുടെയും സത്യത്തിന്റെയും ചെലവിൽ പോലും സ്വന്തം താൽപ്പര്യങ്ങൾക്കായി കൊതിക്കുന്നു.
പടിഞ്ഞാറൻ രാജ്യങ്ങളിൽ ആധിപത്യം നേടിയ ഈ ധാർമ്മികത, സമൂഹത്തിന്റെ വിയോഗം, കുടുംബങ്ങളുടെ നാശം, അനധികൃത കുട്ടികളുടെ ജനനം, അശ്ലീലത്തിന്റെ വ്യാപനം, കുറ്റകൃത്യങ്ങൾ, മയക്കുമരുന്ന് , അക്രമം എന്നിവയുടെ വർദ്ധനവിനും സ്വവർഗരതി, ബലാത്സംഗം മുതലായവയുടെ പ്രാക്ടീസിനും കാരണമാകുന്നു.

പടിഞ്ഞാറൻ സ്ത്രീക്ക് അവളുടെ അന്തസ്സും ബഹുമാനവും നഷ്ടമായി. പടിഞ്ഞാറോട്ട് നേരെ നോക്കിയാൽ, സ്ത്രീ ശരിക്കും സന്തോഷകരമായ അവസ്ഥയിലല്ലെന്ന് നമുക്ക് കാണാം. അവളുടെ നില അസൂയാവഹമല്ല. അവളുടെ ഉപജീവനത്തിനായി അവൾ വളരെ കഠിനാധ്വാനം ചെയ്യണം. അവൾ ഒരുതരം സ്വാതന്ത്ര്യം ആസ്വദിക്കുന്നുണ്ട്. അത് ചില സന്ദർഭങ്ങളിൽ താന്തോന്നിത്തരത്തിന് (libertinism) തുല്യമാണ്. ഇപ്പോൾ താൻ എവിടെയാണോ? അവിടെയെത്താൻ, സ്ത്രീ പതിറ്റാണ്ടുകളായി നൂറ്റാണ്ടുകളായി പോലും കഷ്ടപ്പെട്ടു. പഠനത്തിനുള്ള അവകാശത്തിനും ജോലി ചെയ്യാനുള്ള സ്വാതന്ത്ര്യത്തിനും സമ്പാദിക്കാനുള്ള സ്വാതന്ത്ര്യവും നേടാൻ ! സ്വാഭാവിക അവകാശങ്ങൾ (natural rights) നേടാനായി പോലും അവൾ വേദനാജനകമായ ത്യാഗങ്ങൾ അർപ്പിക്കുകയും അവൾക്ക് പലതും ഉപേക്ഷിക്കുകയും ചെയ്യേണ്ടി വന്നു.
മനുഷ്യൻ എന്ന തലത്തിൽ അവളുടെ പദവി സ്ഥാപിക്കാൻ അവൾ മുൻകൂറായി വളരെയധികം പണം നൽകി. എന്നിട്ടും, ഈ വിലയേറിയ ത്യാഗങ്ങളും വേദനാജനകമായ പോരാട്ടങ്ങളും ഉണ്ടായിരുന്നിട്ടും, മുസ്‌ലിം സ്ത്രീക്ക് വേണ്ടി ഒരു ദൈവിക കല്പ്പനയിലൂടെ ഇസ്‌ലാം സ്ഥാപിച്ച കാര്യങ്ങൾ അവൾ നേടിയിട്ടില്ല.

മുസ്‌ലിം സമൂഹം, ഏകനും അദ്വിതീയനുമായ അല്ലാഹുവിൽ വിശ്വസിക്കുന്നു. ജഡത്തിന്റെ മോഹങ്ങളെയോ ഭൗതിക ആനന്ദങ്ങളെയോ (material pleasures) അവർ ആരാധിക്കുന്നില്ല. മുസ്‌ലിം സമൂഹത്തിന്റെ കാതലായ കുടുംബത്തെ, ഐക്യദാർഢ്യം, കരുണ, ഭക്തി, വാത്സല്യം എന്നിവയാൽ വേർതിരിച്ചിരിക്കുന്നു.

മുസ്‌ലിം സമൂഹത്തിൽ കഴിവും ശേഷിയുമുള്ള ആളുകൾ ഇസ്‌ലാമിന്റെ അഞ്ച് തൂണുകളിലൊന്നായ സകാത്ത് എന്ന സ്ഥാപനത്തിലൂടെ ദരിദ്രരെ പിന്തുണയ്ക്കേണ്ടതുണ്ട്.

മുസ്ലീങ്ങളോട് ആജ്ഞാപിക്കുന്നത് വിശുദ്ധ ഖുർആനും പ്രവാചകന്റെ ചര്യയുമാണ്. അത് അവരോടു നന്മ കല്പ്പിക്കാനും എല്ലാത്തരം തിന്മയും അശ്ലീലവും തടയാനും കല്പിക്കുന്നു.

ഇസ്‌ലാം സ്ത്രീയോട് ഉപജീവനത്തിനായി ജോലിക്ക് പോകാൻ ആവശ്യപ്പെടുന്നില്ല. മുസ്‌ലിം സ്ത്രീയുടെ പദവി സവിശേഷമായ, പരിശുദ്ധമായ ഒന്നാണ്. മറ്റേതെങ്കിലും സംവിധാനങ്ങളിൽ സമാനതകളില്ലാത്ത ഒന്ന്. ഇസ്ലാം സ്ത്രീയുടെ അന്തസ്സ് സംരക്ഷിക്കുന്നു, അവളെ ബഹുമാനിക്കുന്നു, സമൂഹത്തിൽ അവളുടെ പങ്ക് വളരെയധികം കണക്കാക്കുന്നു, അവളുടെ സ്വഭാവത്തെ മാനിക്കുന്നു. മുസ്‌ലിം സമൂഹം പ്രായമായവരെ ബഹുമാനിക്കുകയും പരിപാലിക്കുകയും ചെയ്യുന്നു, ചെറുപ്പക്കാരെ പരിപാലിക്കുന്നു, അനാഥയെയും വിധവയെയും പിന്തുണയ്ക്കുന്നു, അടിച്ചമർത്തപ്പെടുന്നവരെയും ദുർബലരെയും സഹായിക്കുന്നു, അറിവ്

തേടുന്നവരെ സ്വാഗതം ചെയ്യുന്നു, പ്രതിജ്ഞകൾ നിറവേറ്റുന്നു, എല്ലാ ജനങ്ങളുമായും ഇടപെടുകയും
നന്മയിൽ ഉറച്ചുനിൽക്കുകയും ചെയ്യുന്നു.
ചില വ്യക്തിഗത കേസുകൾ ഉണ്ടെങ്കിലും  കുറ്റകൃത്യങ്ങൾ, മയക്കുമരുന്ന്, അശ്ലീലം, അക്രമം, സ്വവർഗരതി, ബലാത്സംഗം എന്നിവ മുസ്‌ലിം സമൂഹത്തിൽ ആധിപത്യം നേടിയിട്ടില്ല.

അവസാനമായി ചില ചോദ്യങ്ങൾ തിരിച്ചു ചോദിക്കാൻ ആഗ്രഹിക്കുന്നു.

നിങ്ങൾക്ക് എങ്ങനെയാണ് ചില മുസ്‌ലിംകളുടെ മോശം പെരുമാറ്റത്തെ ഇസ്ലാമിന്റെ മൊത്തം ഛായാചിത്രമായി  വിശ്വസിക്കാൻ കഴിയുന്നത്  ?

കൂടാതെ, സത്യത്തെ അസത്യവുമായി കൂട്ടിക്കുഴച്ചു അവതരിപ്പിക്കാൻ  നിങ്ങൾക്ക് എങ്ങനെ കഴിയുന്നു?

അത്തരമൊരു ചോദ്യം ഉന്നയിക്കുന്നതിൽ അസത്യമുണ്ടോ?

ശരിയായി പറഞ്ഞാൽ, ഇസ്‌ലാമിനെതിരായ നിങ്ങളുടെ വിധിന്യായത്തിന്റെ തെളിവായി നിങ്ങൾ മുസ്‌ലിംകളുടെ നിലവിലെ സ്ഥിതി വിലയിരുത്തരുത്. മറിച്ച്, അവരുടെ പുരോഗതിയുടെ യഥാർത്ഥവും സത്യവുമായ കാരണം അവരുടെ മതമായിരിക്കെ, മുസ്‌ലിംകൾ പിന്നോക്കാവസ്ഥയിലായത് എന്തുകൊണ്ടാണെന്ന് നിങ്ങൾക്ക്   ചോദിക്കാവുന്നതാണ്..

അപ്പോൾ അതിന്റെ ഉത്തരം നിങ്ങൾക്ക് സ്വയം ലഭിക്കുന്നതായിരിക്കും.